# ശത്രുവായ സാത്താൻ

ദൈവത്തിന്റെ അനുവാദത്തോടുകൂടി ഇയ്യോബിനെ പരീക്ഷിക്കുന്ന ഒരു സാത്താനെയാണ് ബൈബിൾ ചിത്രീകരിക്കുന്നത്. ദേവസഭയിൽ സാത്താനും സ്ഥാനം ദൈവം കൊടുത്തിട്ടുണ്ട് എന്ന് നമുക്കിവിടെ കാണാം. യേശുക്രിസ്തുവിനെ പ്രലോഭിപ്പിക്കാൻ ശ്രമിച്ചപ്പോഴും ദൈവത്തിന്റെ അനുവാദം സാത്താനുണ്ടായിരുന്നു എന്ന് വേണം മനസിലാക്കാൻ.



സാത്താന്റെ ഉത്ഭവം ദൈവത്തിൽ നിന്നാണ്. ദൈവമാണ് സാത്താനെ സൃഷ്ടിച്ചത്. ഈ പ്രപഞ്ചവും, അതിലുള്ളതും എല്ലാം ദൈവത്തിൽ നിന്നുത്ഭവിച്ചു. അദൃശ്യനാണ് സാത്താൻ, അരൂപിയാണ് അവൻ. ദൈവദൂതനായിരുന്ന സാത്താൻ അനുസരണക്കേടുകൊണ്ട് ശപിക്കപ്പെട്ടവനായിത്തീർന്നു എന്ന് പ്രവാചക ഭാഷ്യം. ദൃശ്യരൂപം ഇല്ലാത്ത സാത്താനെ എങ്ങനെ ചിത്രീകരിക്കും?, മാനസീകമായി വികാസം പ്രാപിക്കാത്ത ആത്മീയ ശിശുക്കളെ എങ്ങനെ സാത്താനെക്കുറിച്ച് മനസിലാക്കും?. കാഷ്മീരിനെക്കുറിച്ച് എത്ര പറഞ്ഞാലും ഒരു പൂർണ്ണ രൂപം അത് കാണാത്ത വ്യക്തിക്കുണ്ടാകുന്നില്ല. കാരണം അവൻ കേൾക്കുന്നതിനനുസരിച്ച് അവന്റെ മനസ് ഒരു സങ്കൽപരൂപം ഉണ്ടാക്കി അതാണവൻ കാഷ്മീരായി മനസിലാക്കുന്നത്. അപ്പോഴും അവനറിയാം അത് സങ്കൽപരൂപമാണെന്ന്. എല്ലാ വിഷയങ്ങളിലും മനുഷ്യനിൽ സംഭവിക്കുന്നത് ഇതാണ്. യോഹന്നാൻ സ്നാപകനെക്കുറിച്ച് ആരെങ്കിലും പറഞ്ഞുകേൾക്കുമ്പോൾ, ഓരോ വ്യക്തിയും ഓരോരോ സങ്കൽപരൂപങ്ങൾ മനസിൽ സൃഷ്ടിച്ച് ആ രൂപത്തെ സ്നാപകയോഹന്നാൻ എന്ന് മനസിലാക്കുകയാണ് ചെയ്യുന്നത്. ഓരോരുത്തരും കൊടുക്കുന്ന രൂപം വ്യത്യസ്തമായിരിക്കും. യഥാർത്ഥ സ്നാപകയോഹന്നാനുമായി ഒരു ബന്ധവും ഈ രൂപങ്ങൾക്കൊന്നും ഉണ്ടായിരിക്കണമെന്നില്ല. ഇത്തരത്തിലാണ് മനുഷ്യൻ ഓരോ വിഷയങ്ങളെക്കുറിച്ചും കേട്ട് മനസിലാക്കുന്നത്. എന്നാൽ യോഹാന്നാൻ സ്നാപകന്റെ ചിത്രം കാണിച്ചുകൊടുക്കാൻ കഴിഞ്ഞാൽ എല്ലാവരും ആ ചിത്രത്തിലെ രൂപമായിരിക്കും മനസിലാക്കുക.ആത്മീയ തത്വങ്ങളെ (Principles) ആ രീതിയിൽ തന്നെ അവതരിപ്പിച്ചാൽ അത് എല്ലാവർക്കും മനസിലാക്കാൻ കഴിയില്ല. അതുകൊണ്ട് പലപ്പോഴും പ്രതീകങ്ങൾ (ചിത്രങ്ങൾ, പ്രതിമകൾ, ചിഹ്നങ്ങൾ മുതലായവ) ഉപയോഗിക്കുന്നു. ഒരു പള്ളിയാണ് എന്ന് പ്രഥമ ദൃഷ്ടിയിൽ മനസിലാകുന്നത് കുരിശ് കാണുമ്പോഴാണ്. ബൈബിളിൽ ഇത്തരം പല പ്രതീകങ്ങ

ളും നമുക്ക് കാണാം. ദേവാലയങ്ങളിൽ ഉപയോഗിച്ചിരുന്ന നിലവിളക്കുകൾ, കെരൂബ് തുടങ്ങി എല്ലാ പ്രതീകങ്ങളും ഓരോ ആത്മീയ തത്വത്തെ പ്രതിനിധാനം ചെയ്യുന്നതാണ്. ഒരാൾ അയാളുടെ പിതാവിന്റെ ചിത്രം വെച്ച് അതിൽ ബഹുമാനം ചെലുത്തുമ്പോൾ അത് ആ ചിത്രത്തോടല്ല, തന്റെ മരിച്ചുപോയ പിതാവിനോടാണ് എന്ന് ബുദ്ധിമാൻ മനസിലാക്കുന്നു. എന്നാൽ മൂഢനാകട്ടെ അത് ആ ചിത്രത്തോടാണ് എന്ന് മനസിലാക്കുന്നു. ഒരു വിഗ്രഹവും ഉണ്ടാക്കരുത് എന്ന് പറഞ്ഞ മോശയെക്കൊണ്ട് മരുഭൂമിയിൽ വെച്ച് ഒരു പിത്തള സർപ്പത്തെ ഉണ്ടാക്കിച്ചവനാണ് വലിയവനായ ദൈവം. അതിലുപരി അതിൽ നോക്കി രക്ഷപ്രാപിക്കാൻ ഇസ്രായേൽ ജനതയോട് മോശയെക്കൊണ്ട് പറയിക്കുകയും ചെയ്തു.

സാത്താനെ പലവിഭാഗക്കാരും പലതരത്തിൽ ചിത്രീകരിച്ചിട്ടുണ്ട്. ചിലർ ത്രികോണാകൃതിയിലുള്ള ഒരു മുഖവും മൃഗങ്ങൾക്കുള്ളപോലെയുള്ള കൈകാലുകളും, ചെവിയും പക്ഷികളെപ്പോലെ ചിറകും ഉള്ളവരായി ചിത്രീകരിക്കുമ്പോൾ, മറ്റു ചിലർ ആറു കോണുകൾ ഉള്ള ഒരു നക്ഷത്രമായി ചിത്രീകരിക്കുന്നു. പലപ്പോഴും ചിത്രത്തിനും യഥാർത്ഥ തത്വത്തിനും തമ്മിൽ ഒരു ബന്ധവുമുണ്ടായിരിക്കണമെന്നില്ല. പല ആത്മീയ തത്വങ്ങളും ഇത്തരത്തിലാണ് പല മതങ്ങളിലും ചിത്രീകരിക്കപ്പെട്ടിട്ടുള്ളത്.



കാലം ഒരു തത്വമാണ്. അതിനെ ഒരു വ്യക്തിത്വ പരിവേഷം കൊടുത്ത് കാലൻ എന്നൊരു നാമവും ഒരു രൂപവും നൽകി ചിത്രീകരിക്കുമ്പോൾ പെട്ടെന്ന് ആളുകൾക്ക് മനസിലാക്കാൻ കഴിയുന്നു. അതേ തത്വത്തിന് സ്ത്രീരൂപം കൊടുത്ത് ചിത്രീകരിക്കുമ്പോൾ അത് കാലി(കാളി)യായി മാറുന്നു. വാസ്തവത്തിൽ ഇതെല്ലാം ഉദ്ദേശിക്കുന്നത് കാലം(TIME) എന്ന തത്വത്തെയാണ്.

തത്വങ്ങളെ മനസിലാക്കാൻ സാധാരണക്കാർക്കുള്ള വിഷമം മനസിലാക്കിയ പൂർവ്വീകർ അത്തരം തത്വങ്ങളെ വ്യക്തികളായി, ചിഹ്നങ്ങളായി ഒക്കെ ചിത്രീകരിച്ചിരിക്കുന്നു. ജീവൻ, ആത്മാവ്, മനസ്, ബുദ്ധി, ചിത്തം, അഹം ബോധം മുതലായവയെല്ലാം വ്യക്തികളല്ല, മറിച്ച് തത്വങ്ങളാണ്. ഗ്രഹിക്കാൻ പ്രയാസമേറിയ ഇത്തരം വിഷയങ്ങളെ സങ്കൽപ രൂപങ്ങളിലൂടെ, ഉപകഥകളിലൂടെയൊക്കെയാണ് പൂർവ്വീകർ പറഞ്ഞത്.

സൃഷ്ടാവ് ദൈവവും സംഹാരകൻ സാത്താനുമാണ് എന്നാണ് പലരും മനസിലാക്കുന്നത്. അതുകൊണ്ട് ഭക്തന്മാർ പാടി

“മരണാധികാരിയായിരുന്ന ഘോരനാം പിശാചിനെ
മരണത്തിനാലെ നീക്കി മൃത്യു ഭീതി തീർത്ത നാഥനെ”

മരണം എന്നാൽ ശരീരത്തിന്റെ വേർപാടാണെങ്കിൽ മരണത്തെ ജയിക്കുകയെന്നാൽ, ആ ശരീരത്തിൽ വീണ്ടും ഉയർത്തെഴുന്നേൽക്കുന്നതാണ് എന്ന് സാധാരണ ഗതിയിൽ പലരും മനസിലാക്കുന്നു. യേശുക്രിസ്തുവിന്റെ ക്രൂശ് മരണത്താൽ മരണാധികാരിയായിരുന്ന സാത്താനെ ആ സ്ഥാനത്തു നിന്നും മാറ്റി മനുഷ്യരാശിയുടെ മരണ ഭീതി നീക്കിയെന്നാണ് പാട്ടുകാരൻ പറയുന്നത്. സാത്താൻ മരണത്തിന്റെ അധിപനാണ് എന്ന് ബൈബിൾ പറയുന്നു.



ഈ ധാരണ ശരിയാണോ എന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു. കാരണം മരണം എന്ന് പദത്തിന് വേറെയും അർത്ഥമുണ്ട്. ആത്മീയ മരണം എന്നാണ് മരണത്തിനുള്ള മറ്റൊരർത്ഥം. ഇതിൽ ഏതിന്റെ അധിപനാണ് സാത്താൻ എന്നാണ് ചിന്തിക്കേണ്ടത്.

ദൈവത്തിന്റെ വാക്കുകൾ സത്യമെങ്കിൽ മരിച്ച ആദാമിൽ നിന്നാണ് കായേനും ഹാബേലുമെല്ലാം ജനിച്ചത് എന്ന് ബൈബിളിൽ നമുക്ക് കാണാം. തോട്ടത്തിന്റെ നടുക്കുനിൽക്കുന്ന നന്മതിന്മകളേക്കുറിച്ചറിവു തരുന്ന വൃക്ഷത്തിന്റെ ഫലം ഒരിക്കലും തൊടുകയോ തിന്നുകയോ ചെയ്യരുത്, അത് തിന്നുന്ന നാളിൽ നീ മരിക്കും എന്നാണ് ആദാമിനോട് ദൈവം പറഞ്ഞത്. അത് തിന്നാൽ ഒരിക്കലും നീ മരിക്കയില്ല എന്ന് സാത്താൻ ആദാമിനോട് പറാഞ്ഞു. ഇവിടെ മരണത്തിന്റെ മറ്റൊരു ആശയമാണ് നാം കണ്ടെത്തേണ്ടത്. അല്ലാത്ത പക്ഷം സാത്താൻ പറഞ്ഞത് സത്യവും, ദൈവം മരിക്കുമെന്ന് പറഞ്ഞത് അസത്യവും ആയിത്തീരും. അസത്യം പറയുന്നവനാണ് സാത്താൻ എന്ന് ബൈബിൾ സൂചിപ്പിക്കുന്നു. കാണ്മാൻ നല്ലതും തിന്മാൻ രുചിയുള്ളതുമായ പഴം തിന്ന് ആദാമോ ഹവ്വയോ ശരീരിക മരണത്തിന് കീഴ്പ്പെട്ടില്ല. ആത്മീയമായി മരിച്ചു എന്നവിടെ പറയുന്നുമില്ല. പക്ഷെ പിന്നീട് ആദാമിൽ ചില വ്യതിയാനങ്ങൾ സംഭവിക്കുന്നതായി ബൈബിൾ രേഖപ്പെടുത്തുന്നു. അവൻ ദൈവത്തിൽ നിന്നു ഒളിക്കാൻ ശ്രമിച്ചു, അവന്റെ കണ്ണുകൾ തുറന്നു, അവൻ നഗ്നൻ എന്നറിഞ്ഞ് നഗ്നത മറച്ചു.

വിലക്കപ്പെട്ട കനി ലൈംഗീക ബന്ധമായി ചിലർ വ്യാഖ്യാനിക്കുന്നു. മറ്റു ചിലർ അവിടെ പഴം തിന്നതിനെയല്ല, ദൈവത്തിന്റെ കൽപന ലംഘിച്ചതിനെയാണ് പാപമായി കാണുന്നത്. അതിന്റെ യഥാർത്ഥ ആശയം എന്തെന്ന് അന്വേഷിച്ച് കണ്ടെത്തേണ്ടതാണ്.

പാപത്തിന്റെ ഫലം മരണമാണ് എന്ന് വി.യാക്കോബ് പറയുന്നത് ശരീരത്തിന്റെ മരണത്തെയാണോ, അതോ ആത്മീയ മരണത്തെയാണൊ എന്നൊക്കെ ചിന്തിക്കേണ്ട താണ്. ഏതായാലും ദൈവത്തിന്റെ കൽപനപ്രകാരം ആദാമിന്റെ ഏതെങ്കിലും ഒരു മരണം സംഭവിച്ചേ തീരു, കാരണം ദൈവം സത്യമാണ്, അദ്ദേഹത്തിന്റെ വാക്കുകളും സത്യമാണ്.

ഇവിടെ ആത്മീയ മരണമാണ് നടന്നതെങ്കിൽ അതിന്റെ കാരണക്കാരൻ (സാത്താൻ)സർപ്പമാണ്. അങ്ങനെയെങ്കിൽ സാത്താനെ മരണത്തിന്റെ ദുതനായി പറയാം. ഈ അർത്ഥത്തിലാണ് സാത്താൻ മരണാധികാരിയാകുന്നതെങ്കിൽ ശരീരത്തിന്റെ മരണം അല്ല എന്നും വ്യക്തമാണ്. അങ്ങനെയെങ്കിൽ പാട്ടുകാരന്റെ പാട്ട് പൂർണ്ണമായും ശരിയാണോ എന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു.

വിശ്വാസികളിൽ ചിലരെ യേശുക്രിസ്തു ''മരിച്ചവർ'' എന്ന് പറഞ്ഞത് ഇവിടെ സ്മരിക്കത്തക്കതാണ്. മരിച്ചവർ തങ്ങളുടെ മരിച്ചവരെ അടക്കം ചെയ്യട്ടെ എന്ന് യേശുക്രിസ്തു പറഞ്ഞു. ജീവിച്ചിരിക്കെ മരിച്ചവർ എന്ന് യേശുക്രിസ്തു പറഞ്ഞത് എന്തുദ്ദേശിച്ചാണ് എന്നറിയേണ്ടിയിരിക്കുന്നു. അതിനേക്കുറിച്ച് ശിഷ്യന്മാർ എന്തു മനസിലാക്കി എന്നതും ചിന്താവിഷയമാക്കേണ്ടതാണ്.



സാത്താൻ വെളിച്ച ദൂതന്റെ വേഷത്തിലും പ്രത്യക്ഷപ്പെടുന്നതായി ബൈബിൾ സൂചിപ്പിക്കുന്നു. അന്ധകാരത്തിന്റെ അധിപനായ അവന് വെളിച്ചത്തിന്റെ രൂപവും ഉണ്ട്. അന്ധകാരം അജ്ഞാനത്തിന്റെയും, പ്രകാശം ജ്ഞാനത്തിന്റേയും പ്രതീകമാണ്. വലകെട്ടി അതിലിരുന്ന ഇരപിടിക്കുന്ന എട്ടുകാലിയെപ്പോലെ സാത്താൻ വിശ്വാസികളെ പ്രലോഭനങ്ങളുടെ വലയിൽ കുടുക്കുന്നു.



മനുഷ്യൻ, എന്ത് കാരണത്താലാണ്, ആരു പ്രേരിപ്പിച്ചിട്ടാണ് അവൻ ഇച്ഛിക്കുന്നില്ലെങ്കിലും നിർബന്ധമായി നിയോഗിക്കപ്പെട്ടവനെപ്പോലെ പാപ കർമ്മങ്ങൾ ചെയ്യാൻ ഇടയാകുന്നത്?

അനുഭവത്തിലൂടെയുള്ള അറിവാണ് പൂർണ്ണമായത്. വിളക്കിൽ തൊടരുത്, തൊട്ടാൽ പൊള്ളും എന്ന് പലകുറി മകനോട് അപ്പനും അമ്മയും പറഞ്ഞതാണ്. പക്ഷെ അവനത് അനുസരിച്ചില്ല. ഒരു ദിവസം ആരും കാണാതെ അവനൊന്ന് തൊട്ടുനോക്കി. പിന്നെ ഒരു വലിയ കരച്ചിലായിരുന്നു. അമ്മ ഓടിയെത്തി, പൊള്ളിയ കുഞ്ഞുവിരലിൽ മരുന്നു പുരട്ടി, ഊതിക്കൊണ്ടിരുന്നു. അപ്പോഴും കുട്ടി കരയുകയായിരുന്നു. അതോടെ അവന് ഒരു കാര്യം മനസിലായി, അമ്മയും അപ്പനും പറയുന്നത് അനുസരിക്കണമെന്നല്ല, "വിളക്കിന്റെ നാളത്തിൽ തൊട്ടാൽ പൊള്ളും" എന്ന്. ഇനി അമ്മയും അപ്പനും പൊള്ളുകില്ല എന്ന് എത്ര പറഞ്ഞാലും അവൻ തൊടുകയില്ല. കാരണം വിളക്കിന്റെ നാളത്തിൽ തൊട്ടാൽ പൊള്ളും എന്ന അവന്റെ അറിവ് പൂർണ്ണമാണ്.

താൻ ഒരിക്കലും ചെയ്യരുത് എന്നാഗ്രഹിച്ച പാപം ചെയ്ത് കഴിഞ്ഞ ശേഷം അതിന്റെ തിക്തമായ ഫലങ്ങൾ അനുഭവിക്കുമ്പോൾ അവൻ തന്റെ പാപത്തിന്റെ സാഹചര്യത്തിലേക്ക് ചിന്തയെ നയിക്കുന്നു. അപ്പോൾ അവന്റെ മനസിൽ ഉദിക്കാവുന്ന ചോദ്യമാണ് മുകളിൽ ഉദ്ധരിച്ചത്. അവന് അതിന്റെ കാരണം അറിഞ്ഞേ തീരു, അതിനു മുൻപ് ഒരു പക്ഷെ അവനോട് ഈ ചോദ്യത്തിനുള്ള ഉത്തരം പറഞ്ഞാലും അവന്റെ മനസിൽ പതിയുകയില്ല. നാം എന്തൊക്കെ കേട്ടിരിക്കുന്നു, അറിഞ്ഞിരിക്കുന്നു എന്നതിലുപരി എന്താണ് നമ്മുടെ മനസിൽ തറച്ചിരിക്കുന്നത് എന്നതിനാണ് പ്രസക്തി. മനസിൽ ആഴത്തിൽ വേരൂന്നിക്കിടക്കുന്നവയാണ് സദാ പ്രാവർത്തീകമാകുന്നത്. ഇവിടെ ചോദ്യം മനുഷ്യന്റെ ഇച്ഛക്ക് പോലും എതിരായി അവനെക്കൊണ്ട് പാപകർമ്മങ്ങൾ ചെയ്യിക്കുന്ന ശക്തിയെന്താണ് എന്നാണ്. ഒരു ക്രിസ്തീയ വിശ്വാസി ഉടനെ ഉത്തരം കൊടുക്കും. "സാത്താൻ". സാത്താനാണ് മനുഷ്യനെക്കൊണ്ട് ഈ പാപമെല്ലാം ചെയ്യിക്കുന്നത്. ഉടനെ അടുത്ത ചോദ്യം ഉയരും എന്താണീ സാത്താൻ? പിന്നെ ഒരു വിശദീകരണം. ദൈവത്തിന്റെ സൃഷ്ടിയായ ഒരു ദൈവദൂതൻ. ദൈവത്തെ അനുസരിക്കാത്തതുകൊണ്ട് അവനെ ശപിച്ച് സാത്താനാക്കി. അവനാണ് മനുഷ്യരാശിയെക്കൊണ്ട് എല്ലാ പാപങ്ങളും ചെയ്യിക്കുന്നത്.

ചോദ്യം ചോദിച്ച വ്യക്തിക്ക് ഒരു കാര്യം മനസിലായി, തന്റെ പരിധിക്കപ്പുറത്തുള്ള ഏതോ ഒരു അജ്ഞാത ശക്തിയാണ് ഇതെല്ലാം ചെയ്യിക്കുന്നത്, അതിന്റെ മേൽ ദൈവത്തിനല്ലാതെ തനിക്ക് നിയന്ത്രണം ഇല്ല.

ഭാരതത്തിലേക്ക്, ക്രിസ്തുമതവും, ഇസ്ലാം മതവുമൊക്കെ വരുന്നതിനുമുമ്പ്, യേശു ക്രിസ്തു ഈ ഭൂമിയിലേക്ക് വരുന്നതിനും എത്രയോ സഹസ്രാബ്ദം മുമ്പ്, ഏകദേശം 5000 വർഷങ്ങൾക്ക് മുൻപ് ഈ ചോദ്യം ഒരു വില്ലാളി വീരനായ അർജ്ജുനൻ ഭഗവാൻ ശ്രീകൃഷ്ണനോട് ചോദിച്ചു.

മൂന്നാം അദ്ധ്യായം
ശ്ലോകം 36, 37

അർജ്ജുന ഉവാച:

അഥ കേന പ്രയുക്തോ *f*യം
പാപം ചരതി പുരുഷഃ
അനിച്ഛന്നപി വാർഷ്ണേയ
ബലാദിവ നിയോജിതഃ

ശ്രീ ഭാഗവാനുവാചഃ

കാമ ഏഷ ക്രോധ ഏഷ
രജോഗുണസമുത്ഭവ
മഹാശനോ, മഹാപാപ്മാ
വിദ്ധ്യേനമിഹ വൈരിണം

അർഥം :
അല്ലയോ വൃഷ്ണി വംശജനായ കൃഷ്ണ, കാര്യം ഇപ്രകാരമാണെങ്കിൽ എന്തു കാരണത്താൽ പ്രേരിതനായിട്ടാണ്, ഈ പുരുഷൻ, താൻ ഇച്ഛിക്കുന്നില്ലെങ്കിലും നിർബന്ധമായി നിയോഗിക്കപ്പെട്ടവനെ പോലെ, പാപകർമ്മത്തെ ചെയ്യാൻ ഇടയാകുന്നത്?

ഇതു രജോഗുണത്തിൽ നിന്നുണ്ടായ കാമം (ആശ) ആകുന്നു. ഈ കാമം തടയപ്പെട്ടാൽ ക്രോധമായി മാറുന്നു. ഭക്ഷിക്കുന്തോറും അടങ്ങാതെ പെരുകുന്നതും അതു നിമിത്തം ഏതു പാപം ചെയ്യാനും പ്രേരണ നൽകുന്നതുമായ ഈ കാമം ജീവിതത്തിൽ നമ്മുടെ ശത്രുവാണെന്നറിഞ്ഞാലും.

ഭാഷ്യം :
അർജ്ജുനൻ ചോദിച്ചു: പ്രഭോ നാം പലപ്പോഴും കാണുന്നത് പോലെ ജ്ഞാനികൾ പോലും ഉന്നതമായ അവരുടെ അവസ്ഥയിൽ നിന്ന് നിലംപതിച്ച് തെറ്റായ മാർഗ്ഗത്തിൽ കൂടി ചരിക്കുന്നത് എന്തുകൊണ്ടാണ്? മോചനത്തിന്റെ മാർഗ്ഗം ഉൾപ്പെടെ എല്ലാ കാര്യങ്ങളും അറിവുള്ളവർ ഉൽപഥരായി പരധർമ്മം ഏറ്റെടുക്കുന്നത് എന്തുകൊണ്ടാണ്? അന്ധനായ ഒരുവന് നെല്ലും പതിരും വേർതിരിക്കാൻ കഴിയുകയില്ല. എന്നാൽ വ്യക്തമായി കാഴ്ചയുള്ള ഒരാൾ എങ്ങിനെയാണ് മതിമയങ്ങി ഭീകരമായ തെറ്റിൽ വീഴുന്നത്? ലൗകികബന്ധങ്ങൾ ഉപേക്ഷിച്ചവർ വീണ്ടും നൂതന ബന്ധങ്ങൾ സൃഷ്ടിച്ച് എന്നും അതൃപ്തരായി കഴിയുന്നു. കാട്ടിലേക്ക് പോയവർ തിരിച്ചു നാട്ടിലേക്ക് വരുന്നു. എല്ലാറ്റിൽ നിന്നും പിന്മാറി പാപകരമായ കാര്യങ്ങൾ നിശ്ശേഷം ത്യജിച്ചവർ, അറിഞ്ഞുകൊണ്ട് തന്നെ പാപനിഷ്ഠമായ ജീവിതഗതിയിലേക്ക് വലിച്ചിഴക്കപ്പെടുന്നു. മടുപ്പ് തോന്നിയിട്ട് തള്ളികളയാൻ ശ്രമിച്ച അതേ കാര്യങ്ങളിൽ അവർക്ക് ഉത്സാഹം തോന്നുകയും അതിൽ നിന്ന് രക്ഷപ്പെടാൻ ശ്രമിക്കുന്തോറും അതു നിർദ്ദയമായി അവരെ പിന്തുടരുകയും ചെയ്യുന്നു. ഇപ്രകാരം വിദ്വാന്മാർ പോലും പാപത്തിനും ദുസ്വഭാവത്തിനും ബലിയാടുകളാകുന്നു. തെറ്റു ചെയ്യുന്നതിന് നമ്മെ നിർബന്ധിക്കുന്ന ഏതോ ഒരു ശക്തിയുണ്ട്. ക്രൂരമായ ആ ശക്തി ഏതാണു? എന്നോടു ദയവായി അതേപ്പറ്റിയെല്ലാം പറഞ്ഞാലും.

മനുഷ്യഹൃദയത്തിന് ആനന്ദം നൽകുന്നവനും ആശാരഹിതരായ യോഗികളുടെ ആശാ കേന്ദ്രവുമായ പുരുഷോത്തമൻ പറഞ്ഞത് എന്താണെന്ന് ശ്രദ്ധിക്കുക. ഭാഗവാൻ അരുളി; 'കാമവും ക്രോധവും കനിവിന്റെ സ്പർശം പോലും ഇല്ലാത്ത രണ്ടു മഹാവ്യാധികളാണ്. അവർ സംഹാര ദേവതയെപ്പോലെയാണ് പ്രവർത്തിക്കുന്നത്. അവർ ജാഗ്രതയോടെ ജ്ഞാനത്തിന്റെ നിധി കാത്തു സുക്ഷിക്കുന്ന കരിമൂർഖൻമാരാണ്. ജ്ഞാനത്തിന്റെ നിധിയെടുക്കാൻ ആഗ്രഹിക്കുന്നവരെ അവർ ദംശിച്ചു കൊല്ലും. പ്രാപഞ്ചിക സുഖങ്ങളുടെ താഴ്‌വരയിൽ വിഹരിക്കുന്ന വ്യാഘ്രങ്ങളാണവർ. അവർ കർമ്മപഥത്തിൽ പതിയിരിക്കുന്ന കൊലയാളികളാണ്. ഭൗതികശരീരമാകുന്ന ദുർഗ്ഗം പടുത്തുയർത്താൻ ഉപയോഗിച്ച പാറക്കല്ലുകളായ അവർ ദുർഗ്ഗത്തെ ചുറ്റി വലയം ചെയ്തിരിക്കുന്ന കിടങ്ങുകൾ പോലെ ആത്മാവിനെ ഇന്ദ്രിയ സുഖങ്ങളുടെ തടങ്കലിലാക്കുന്നു. അവർ പ്രപഞ്ചത്തിന് ഒരു ഭാരമാണ്. അവർ മനസ്സിന്റെ കുത്സിത പ്രവർത്തനങ്ങളിൽ നിന്നും ജന്മമെടുത്ത പിശാചുക്കളാണ്. അവരെ ഗ്രസിച്ചിരിക്കുന്നതു രജോഗുണമാണ്. അവരെ പരിപോഷിപ്പിക്കുന്നത് അജ്ഞതയാണ്. രജോഗുണത്തി

ൽ നിന്നാണ് ജന്മമെടുത്തതെങ്കിലും, അവരെ പോറ്റുന്നതും ലാളിക്കുന്നതും തമോ ഗുണമാണ്. തമോഗുണം അതിന്റെ സ്ഥിര സ്വഭാവമായ അഹങ്കാരവും അന്ധമായ രാഗമോഹാദി ഗുണങ്ങളും അവർക്ക് ദാനമായി കൊടുത്തിട്ടുണ്ട്. അവർ ജീവന് മൃത്യു വരുത്തുന്ന ശത്രുക്കളാകയാൽ അവർക്കു മൃത്യുദേവന്റെ ആസ്ഥാനത്ത് വള രെയേറെ മതിപ്പുണ്ട്. ഈ രാക്ഷസന്മാർക്ക് വിശക്കുമ്പോൾ വിശ്വം മുഴവൻ ഒറ്റ ഉരു ളയ്ക്കു മതിയാവില്ല. അവരുടെ പ്രവർത്തനങ്ങൾ മുന്നോട്ട് കൊണ്ടു പോകുന്നത് പ്ര ത്യാശയുടെ സഹായത്തോടെയാണ്. പ്രത്യാശയുടെ ഇളയ സഹോദരിയാണ് വ്യാ മോഹം. അവൾ കാമ ക്രോധാദികളുടെ ഉറ്റ ചങ്ങാതി. അവർ തമ്മിൽ എപ്പോഴും സ മ്പർക്കം പുലർത്തുന്നത്കൊണ്ട് ലോകത്തെ മുഴുവൻ അവർ അവരുടെ വിരൽ തു മ്പിൽ നൃത്തമാടിക്കുന്നു. കാമക്രോധങ്ങൾ സത്യത്തിന്റെ ജഠരത്തിൽ അസത്യം കു ത്തി നിറച്ചു കൗടില്യത്തിനു അംഗീകാരം ഉണ്ടാക്കികൊടുക്കുന്നു.

അവർ മനസ്സമാധാനമാകുന്ന പതിവ്രതയെ അപഹരിച്ചെടുത്തിട്ട് തൽസ്ഥാനത്ത് അ ജ്ഞതയാകുന്ന കുലടയെ കുടിയിരുത്തി അവളുടെ ദുഷ്പ്രവർത്തികളിൽക്കൂടി അ സംഖ്യം സജ്ജനങ്ങളെ കളങ്കപ്പെടുത്തുന്നു. വിശേഷ ജ്ഞാനത്തിന്റെ ശക്തിയെ അ വർ നശിപ്പിക്കുകയും, വൈരാഗ്യത്തിന്റെ തോൽപൊളിക്കുകയും ആത്മനിയന്ത്ര ത്തിന്റെ കഴുത്ത് ഞെരിക്കുകയും ചെയ്യുന്നു. സംതൃപ്തിയുടെ കാനനഛായയെ അ വർ വെട്ടിത്തെളിക്കുകയും, സഹിഷ്ണുതയുടെ പ്രാകാരത്തെ ഇടിച്ചു നിരത്തുക യും ചെയ്യുന്നു. അവരുടെ അവർ ആത്മീയ ജ്ഞാനത്തിന്റെ മുളകളെ നുള്ളികള യുകയും സന്തോഷത്തിന്റെ പേര് പോലും തുടച്ചു നീക്കുകയും താപത്രയങ്ങളുടെ അഗ്നി മനുഷ്യ മനസ്സിൽ പടർത്തുകയും ചെയ്യുന്നു. അവർ ശരീരത്തോടൊപ്പം ജ നിക്കുകയും ജീവനിലും ആത്മാവിലും ലയിച്ചിരിക്കുകയും ചെയ്യുന്നതിനാൽ ബ്രഹ്മ ദേവന് പോലും അവരെ കണ്ടു പിടിക്കാൻ സാദ്ധ്യമല്ല. അവർ ബുദ്ധിയുടെ സമീപം വസിക്കുന്നു. വിജ്ഞാനത്തോടൊപ്പം സ്ഥാനമാനങ്ങൾ വഹിക്കുന്നതിൽ ആശ്വസി ക്കുകയും ചെയ്യുന്നു. തന്മൂലം ഒരിക്കൽ സംക്ഷുബ്ധമായാൽ അവരുടെ സംഹാര പ്ര വർത്തനം അനിയന്ത്രിതമായിത്തീരുന്നു. അവർ ഒരു മനുഷ്യനെ വെള്ളമില്ലാതെ മു ക്കിക്കൊല്ലും. അഗ്നിയില്ലാതെ ചാമ്പലാക്കികളയും. ഒരു വാക്ക് പോലും പറയാതെ നശിപ്പിക്കുകയും ചെയ്യും. അവർ ആയുധമില്ലാതെ ഒരുവനെ ഹിംസിക്കും; പാശമി ല്ലാതെ ബന്ധിക്കും; വാതു കെട്ടി വിദ്വാന്മാരെ കീഴടങ്ങാൻ നിർബ്ബന്ധിതരാക്കും; അ വർ ചെളിയില്ലാതെ ഒരുവനെ പൂഴ്ത്തിക്കളയും; വലയില്ലാതെ ഒരുവനെ കുടിക്കിലാ ക്കും; അവരുടെ കാഠിന്യം കൊണ്ട് അവർ ഒരിക്കലും പരാജിതരാവുകയില്ല. അവർ ഓരോരുത്തന്റെയും അന്തർഭാഗത്തു വസിക്കുന്നത്കൊണ്ട് നാം അറിയുന്ന മറ്റൊന്നി നേയും പോലെ നമുക്ക് അവരെ അറിയാൻ കഴിയുന്നില്ല.

ശ്ലോകം 38, 39

ധുമേനാവ്രിയതേ വഹ്നിഃ
യഥാ ദർശോ മലേന ച
യഥോല്ബേനാവൃതോ ഗർഭഃ
തഥാ തേനേദമാവൃതം

ആവൃതം ജ്ഞാനമേതേന
ജ്ഞാനിനോ നിത്യവൈരിണാ
കാമരൂപേണ കൗന്തേയ
ദുഷപുരേണാനലേന ച

അർഥം :
അഗ്നിപുകയാലും കണ്ണാടി അഴുക്കിനാലും ഗർഭത്തിലുള്ള ശിശു ജരായുവാലും എ പ്രകാരം മൂടപ്പെട്ടിരിക്കുന്നുവോ അപ്രകാരം ഇത്(ജ്ഞാനം) അതിനാൽ (കാമത്താ ൽ) മൂടപ്പെട്ടിരിക്കുന്നു.

അല്ലയോ കൗന്തേയ, എത്രയൊക്കെ അനുഭവിച്ചാലും തൃപ്തിവരാത്തതും, വിറകിടുന്തോറും കൂടുതൽ കൂടുതൽ കത്തിജ്വലിക്കുന്ന അഗ്നിയെപോലെ അനുഭവിക്കുന്തോറും കൂടികൊണ്ടിരിക്കുന്നതും ജ്ഞാനിയുടെ നിത്യ ശത്രുവുമായ ഈ കാമത്താൽ, ജ്ഞാനം (ആത്മാനുഭവം) മറയ്ക്കപ്പെട്ടിരിക്കുന്നു.

ഭാഷ്യം :
ഒരു സർപ്പം ചന്ദനമരത്തിന്റെ വേരിൽ ചുറ്റിയിരിക്കുന്നത് പോലെ, ഗർഭസ്ഥശിശുവിനെ പൊതിഞ്ഞിരിക്കുന്ന പിണ്ഡചർമ്മം പോലെ, സൂര്യന് കിരണങ്ങളില്ലാതെ നിലനില്പില്ലാത്തതു പോലെ, പുകയില്ലാതെ തീയില്ലാത്തത് പോലെ, പൊടി പിടിക്കാത്ത കണ്ണാടിയില്ലാത്തത് പോലെ ജ്ഞാനത്തെ കാമമില്ലാതെ ഒറ്റയ്ക്ക് നാം ഒരിക്കലും കാണുന്നില്ല. നല്ല വിത്താണെങ്കിൽ പോലും അത് ഉമികൊണ്ട് മൂടപ്പെട്ടിരിക്കുന്നു.

ജ്ഞാനം സഹജമായ രാഗദ്വേഷങ്ങളില്ലാത്തതാണെങ്കിലും കാമത്താലും ക്രോധത്താലും ആവരണം ചെയ്തിരിക്കുന്നത് കൊണ്ട് അതിന്റെ ഉള്ളറിയാൻ കഴിയുന്നില്ല. കാമത്തെ കീഴടക്കിയെങ്കിൽ മാത്രമേ ഒരുവന് ജ്ഞാനം ലഭിക്കുകയുള്ളൂ. എന്നാൽ രാഗദ്വേഷത്തെ അടക്കുക അസാദ്ധ്യമാണ്. അതിനെ നശിപ്പിക്കുന്നതിനായി ശാരീരികശക്തി സംഭരിച്ചാൽ തന്നെയും ആ ശക്തി വിറകു അഗ്നിയെ കൂടുതൽ ജ്വലിപ്പിക്കുന്നത്പോലെ കാമക്രോധാദികളെ ഉദ്ദീപിപ്പിക്കുകയായിരിക്കും ചെയ്യുക.

ശ്ലോകം 40, 41, 42, 43

ഇന്ദ്രിയാണി മനോബുദ്ധിഃ
അസ്യാധിഷ്ഠാനമുച്യതേ
ഏതൈർവിമോഹയത്യേഷഃ
ജ്ഞാനമാവൃത്യ ദേഹിനം.

ഇന്ദ്രിയങ്ങളും മനസ്സും ബുദ്ധിയും ഈ കാമത്തിന്റെ ഇരിപ്പിടമെന്ന് പറയപ്പെടുന്നു. ഈ കാമം ഇന്ദ്രിയങ്ങളെ ആശ്രയിച്ചു ആത്മാനുഭവത്തെ മറച്ചുകൊണ്ട് ജീവനെ പലവിധത്തിൽ മോഹിപ്പിക്കുന്നു.

തസ്മാത് ത്വമിന്ദ്രിയാണ്യാദൗ
നിയമ്യ ഭരതർഷഭ
പാപ്മാനം പ്രജഹി ഹ്യേനം
ജ്ഞാനവിജ്ഞാനനാശനം

ഹേ ഭരതശ്രേഷ്ഠ, അതുകൊണ്ട് നീ ഇന്ദ്രിയങ്ങളെ ആദ്യംതന്നെ നിയന്ത്രിച്ചിട്ടു ആത്മജ്ഞാനത്തേയും ശാസ്ത്രവിജ്ഞാനത്തേയും നശിപ്പിക്കുന്നതും പാപരൂപമായിരിക്കുന്നതുമായ ഈ കാമത്തെ നശിപ്പിക്കുക.

ഇന്ദ്രിയാണി പരാണ്യാഹുഃ
ഇന്ദ്രിയേഭ്യഃ പരം മനഃ
മനസസ്തു പരാബുദ്ധിഃ
യോ ബുദ്ധേഃ പരസ്തു സഃ

ദേഹാദികളേക്കാൾ ഇന്ദ്രിയങ്ങളും ഇന്ദ്രിയങ്ങളേക്കാൾ മനസ്സും മനസ്സിനേക്കാൾ ബുദ്ധിയും ശ്രേഷ്ഠമാകുന്നു എന്ന് വിദ്വാന്മാർപറയുന്നു. എന്നാൽ ബുദ്ധിയേക്കാൾ ശ്രേഷ്ഠമായത് ഏതോ, അത് അവൻ (ആത്മാവ്)ആകുന്നു.

ഏവം ബുദ്ധേ പരം ബുദ്ധ്വാ
സംസ്തഭ്യാത്മാനമാത്മനാ
ജഹി ശത്രും മഹാബാഹോ
കാമരൂപം ദുരാസദം

അല്ലയോ അർജ്ജുന, ഇപ്രകാരം ബുദ്ധിയേക്കാൾ ശ്രേഷ്ഠമായി ആത്മാവിനെ അറിഞ്ഞിട്ട് നിശ്ചയാത്മകമായ ബുദ്ധികൊണ്ട് മനസ്സിനെ അടക്കി ജയിപ്പാൻ പ്രയാസമായ കാമരൂപമായ ശത്രുവിനെ ഹനിച്ചാലും.

ഭാഷ്യം :
അർജ്ജുന, കാമങ്ങളെ കീഴടക്കാൻ പ്രയോഗിക്കുന്ന ഉപായങ്ങളൊക്കെ അതിനെ ശക്തിപ്പെടുത്തുന്നതായിട്ടാണ് കാണുന്നത്. ഹഠയോഗികൾപ്പോലും കാമം കീഴടക്കുന്നു. ഇതിന്റെ പങ്കപ്പാടിൽ നിന്ന് രക്ഷപ്പെടാൻ ഒരു വഴി മാത്രമേയുള്ളൂ. അതാനുഷ്ഠിക്കാനുള്ള ഉൾക്കരുത്ത് നിനക്ക് ഉണ്ടെങ്കിൽ ഞാൻ അത് വിശദീകരിച്ചു തരാം. കാമത്തിന്റെ ഇരിപ്പിടം എല്ലാ കർമ്മങ്ങളുടേയും ഉത്ഭവസ്ഥാനമായ ഇന്ദ്രിയങ്ങളാണ്. അത്കൊണ്ട് നീ നിന്റെ ഇന്ദ്രിയങ്ങളെ നിയന്ത്രിക്കുകയാണ് വേണ്ടത്. അപ്പോൾ നിന്റെ മനസ്സ് അലഞ്ഞു തിരിയാതെ ഒരിടത്ത് ഉറച്ചു നിൽക്കും. ബുദ്ധി സ്വതന്ത്രമാകും. കാമത്തിനും ക്രോധത്തിനും ലഭിച്ചിരുന്ന എല്ലാ അവലംബവും പിന്തുണയും ഇല്ലാതാകും. കാമവും ക്രോധവും നാമാവിശേഷമാകുമ്പോൾ നിനക്ക് ആത്മജ്ഞാനം ഉണ്ടാവുകയും പരമാനന്ദം അനുഭവിക്കുകയും ചെയ്യും.

(കടപ്പാട്: ഭഗവത് ഗീത ജ്ഞാനേശ്വരിഭാഷ്യം)

ഓരോരുത്തൻ പരീക്ഷിക്കപ്പെടുന്നത് സ്വന്തമോഹത്താൽ ആകർഷിച്ച് വശീകരിക്കപ്പെടുകയാൽ ആകുന്നു. മോഹം ഗർഭം ധരിച്ച് പാപത്തെ പ്രസവിക്കുന്നു, പാപം മുഴുത്തിട്ട് മരണത്തെ പെറുന്നു. (യാക്കോബ്:-1:14-15) മോഹമാണ്, ആശയാണ്, ആഗ്രഹമാണ് ഒരുവനെ പാപത്തിലേക്ക് വലിച്ചിഴയ്ക്കുന്നത്.

abraham_mukkath@yahoo.com

# ഉപവാസം

സ്വർഗവാതിലിലേക്ക് എത്തിച്ചേരാൻ അത്യന്തം സഹായകമായ ഉപവാസവും പ്രാർത്ഥനയും ആദിമക്രിസ്ത്യാനികളുടെ ഇടയിലും, യെഹൂദന്മാരുടെയിടയിലും ഉണ്ടായിരുന്നതായി ബൈബിളിൽ നമുക്ക് കാണാം. അന്യജാതിക്കാരനായിരുന്ന കൊർന്നല്യോസ് ഉപവസിച്ച് പ്രാർത്ഥിച്ചിരുന്നതായി ബൈബിൾ രേഖപ്പെടുത്തുന്നുണ്ട്. പല മതങ്ങളിലും ഉപവാസവും പ്രാർത്ഥനയും പണ്ടുകാലം മുതലെ നിലനിന്നിരുന്നതായി കാണാം. യേശുക്രിസ്തു നാൽപത് ദിവസം ഉപവസിച്ച് പ്രാർത്ഥിച്ചു. പ്രവാചകന്മാരായിരുന്ന ദാനിയേൽ, ദാവീദ്, ഏലിയാവ്, യെസ്കയേൽ, മോശ മുതലായവരെല്ലാം ഉപവസിച്ച് പ്രാർത്ഥിച്ചിരുന്നവരാണ്. ആദിമ ക്രിസ്ത്യാനികൾ ഉപവാസത്തിന് ബുധനാഴ്ച്ചയും വെള്ളിയാഴ്ച്ചയും തിരഞ്ഞെടുത്തിരുന്നു. ഭാരതീയർക്ക് പല തരത്തിലുള്ള ഉപവാസങ്ങൾ പണ്ടുകാലം മുതലെ ഉണ്ടായിരുന്നു. ഇസ്ലാം മതക്കാർ റമലാൻ മാസത്തിലും മറ്റും നോമ്പാചരിക്കുന്നു. അങ്ങനെ നോക്കുമ്പോൾ എല്ലാ മതവിഭാഗങ്ങളിലും അവരുടെ ആത്മീയ ജീവിതത്തിന്റെ ഒരു പ്രധാന ഘടകമായി ഉപവാസത്തെ നമുക്ക് കാണാം.

പാപ പരിഹാരാർത്ഥമായും, പുണ്യമായും ഒക്കെ ഉപവാസം അനുഷ്ഠിക്കുന്നവർ ഉണ്ട്. അദ്ധ്യാത്മജീവിതത്തിൽ വളരെയധികം പ്രയോജനം ലഭിക്കുന്ന എന്ന് കരുതപ്പെടുന്ന ഉപവാസവും പ്രാർത്ഥനയും ഇന്ന് ക്രിസ്ത്യാനികളുടെ ഇടയിൽ കുറഞ്ഞു വരുന്നതായാണ് കാണുന്നത്. ഹൈന്ദവരുടേ ഇടയിൽ ഏകാദശി വ്രതം, തിങ്കളാഴ്ച്ച വ്രതം തുടങ്ങി അനവധി വ്രതങ്ങൾ ആചരിക്കുന്നവരെ ഇന്നും നമുക്ക് കാണാം.

ആഹാരം കഴിക്കാതിരിക്കുന്നത് (നിരാഹാരം) ഇന്ന് ഒരു സമരപരിപാടിയാണ്. അതുപോലെ ചില രോഗങ്ങൾക്ക് ശമനം ലഭിക്കാൻ ചില നിരാഹാരാചരണം ഇന്ന് സമൂഹത്തിൽ ജാതിമതവ്യത്യാസമെന്യേ നടക്കുന്നുണ്ട്. പൊണ്ണത്തടികുറയ്ക്കാൻ ആഹാരം നിയന്ത്രിക്കുന്നവർ, സ്ലിമ്മാകാൻ ആഹാരം നിയന്ത്രിക്കുന്നവർ, അങ്ങനെ നിരാഹാരവുമായി മുന്നോട്ട് പോകുന്നവർ പലരും നമ്മുടെ സമൂഹത്തിലുള്ളത് നമുക്കറിയാം. പക്ഷെ അത്തരം നിരാഹാരപരിപാടിയെ ഒന്നും ഉപവാസം എന്ന് പറയുന്നതിൽ അർത്ഥമില്ല. അതിനെ ആഹാരനിയന്ത്രണമെന്നോ, ഫാസ്റ്റിംഗ് എന്നോ ഒക്കെ പറയാമെങ്കിലും ഉപവാസമെന്ന പദം അതിന് ചേരില്ല. കാരണം ഉപാവാസത്തിന്റെ അർത്ഥവും ലക്ഷ്യവും വേറെയാണ്.

ശാരീരികമായി പല നന്മകളും ലഭിക്കാൻ ആഹാരനിയന്ത്രണത്തിനോ മൂന്നു ദിവസത്തിൽകൂടാത്ത നിരാഹാരത്തിനോ കഴിയുന്നു എന്നാണ് അതിനെക്കുറിച്ചറിവുള്ളവർ പറയുന്നത്. പലരും ആഹാരം കഴിക്കുന്നത് ശരീരത്തിന്റെ ആവശ്യത്തിൽ കൂടുതലാണ്. ശരീരത്തിന് ഭക്ഷണം ആവശ്യമുള്ളപ്പോൾ വിശപ്പ് പ്രത്യക്ഷപ്പെടുന്നു, അതുപോലെ വെള്ളത്തിന്റെ ആവശ്യമുള്ളപ്പോൾ ദാഹവും. ഇവയെ ശമിപ്പിക്കുന്നതിനാണ് നാം ആഹാരം കഴിക്കേണ്ടത്. പക്ഷെ പലപ്പോഴും വിശപ്പു ശമിച്ചാലും ആഹാരത്തിന്റെ രുചിയും, അതിലുള്ള താൽപര്യവും കൂടുതൽ കൂടുതൽ കഴിക്കാൻ ഇടയാക്കുന്നു. ഇത് ശരീരത്തിനും പ്രാണശക്തിക്കും ദോഷം ചെയ്യുന്നു, പിന്നീട് അത് രോഗങ്ങളായി പരിണമിക്കുന്നു. ഈ സാഹചര്യത്തിൽ ആഹാരനിയന്ത്രണം നിർബന്ധിതമായി നമുക്ക് സ്വീകരിക്കേണ്ടി വരുന്നു.

ഉപവാസം പലരും ചില നിർബന്ധങ്ങൾക്ക് വഴങ്ങി ചെയ്യാറുണ്ട്. പലപ്പോഴും മറ്റുള്ളവരെ കാണിക്കാൻ വേണ്ടി ഉപവസിക്കുന്നവർ ധാരാളം ഉണ്ട്. താൻ ഉപവസിക്കുന്നു എന്ന കാര്യം പരമാവധിയാളുകളെ അറിയിക്കാൻ അവർ ആഗ്രഹിക്കുന്നു. അത്തരത്തിൽ ഉപവസിക്കുന്നതുകൊണ്ടുള്ള പ്രയോജനം തന്നെക്കുറിച്ചുള്ള ഒരു പബ്ലിസിറ്റി മാത്രമാകയാൽ അതിന്റെ പ്രതിഫലവും അതുമാത്രമാണ് എന്ന് യേശുക്രിസ്തു സൂചിപ്പിക്കുന്നു. ഉപവാസത്തിന്റെ ലക്ഷ്യം, അതിന്റെ രീതി എല്ലാം വ്യക്തമായി മനസി

ലാക്കിയശേഷം ഉപവസിക്കണമെന്നാണ് യേശുക്രിസ്തുവിന്റെ അഭിപ്രായം. അതുകൊണ്ട് ഉപവസിക്കുന്നവർ ഉപവാസത്തെക്കുറിച്ച് സാമാന്യമായ ഒരറിവ് സമ്പാദിക്കുന്നത് നല്ലതാണ്.

ഉപവാസം വാസ്തവത്തിൽ ഒരു ആത്മീയ തത്വത്തിന്റെ ആചരണമാണ്. തത്വമറിഞ്ഞ് ആചരിക്കുന്നവരെ കണ്ട് ചിലർ തത്വമോ, അതിന്റെ ഉദ്ദേശലക്ഷ്യമോ അറിയാതെ ഉപവാസം എന്ന ആചാരത്തെ മാത്രം പിൻപറ്റുന്നു. അത് പിൻ തലമുറയിലേക്ക് കൈമാറ്റം ചെയ്തുപോരുമ്പോൾ ഉപവാസത്തിന്റെ യഥാർത്ഥലക്ഷ്യം അപ്രസക്തമാകുകയും, ആചാരത്തിന് പ്രസക്തി ഏറുകയും ചെയ്യുന്നു. ഇന്ന് പലരും അത് ഒരു ആചാരമായി ചെയ്തുവരാനുള്ള കാരണം അതാണ്. അതുകൊണ്ട് ഉപവാസത്തിന് പല തരത്തിലുള്ള വിശദീകരണങ്ങൾ കണ്ടെത്തേണ്ട അവസ്ഥയിൽ ചിലർ, അവരുടെ ബുദ്ധിക്കനുസരിച്ച് വ്യാഖ്യാനങ്ങളും വിശദീകരണങ്ങളും കണ്ടെത്തുന്നു. ഭക്ഷണം കഴിക്കാതിരിക്കുമ്പോൾ ശരീരത്തിൽ ഉണ്ടാകുന്ന വ്യതിയാനങ്ങളെക്കുറിച്ച് ദീർഘമായ ഒരു പ്രബന്ധം തന്നെ അവരിപ്പിക്കുന്നു.

ഉപവാസമെന്നത് ഒരു സംസ്കൃതപദമാണ്. മലയാളത്തിലേക്ക് ആ പദം കടമെടുത്തിരിക്കുന്നു. ഉപ എന്നാൽ അർത്ഥം കൂടെയെന്നാണ്. വാസമെന്നാൽ ഇരിക്കുകയെന്നും. ദൈവത്തൊട് കൂടെ വസിക്കുകയെന്നാണ് ഉദ്ദേശിക്കുന്നത്. ദൈവം ആത്മാവാണ്, അത് മനുഷ്യശരീരത്തിൽ ഇരിക്കുന്നു. മനുഷ്യൻ ശരീരമല്ല, അതിനുള്ളിലെ മനസും ബുദ്ധിയുമൊക്കെയാണ്. മനസിനെ ആത്മാവിലേക്ക് തിരിച്ച് ആത്മാവിനോടുള്ള ബന്ധത്തിൽ വസിക്കുന്നതിനെയാണ് ഉപവാസമെന്നതുകൊണ്ടുദ്ദേശിക്കുന്നത്. മനസിന്റെ വ്യാപാരം സാധാരണഗതിയിൽ ഇന്ദ്രിയങ്ങളിലൂടെ ബാഹ്യലോകത്തേക്കായിരിക്കും. അത് ആന്തരീകലോകത്തേക്ക്, ആത്മാവിന്റെ ലോകത്തേക്ക് തിരിക്കുന്നതിനു സഹായിക്കുന്ന പദ്ധതിയാണ് വാസ്തവത്തിൽ ഉപവാസം എന്നതുകൊണ്ടുദ്ദേശിക്കുന്നത്. ശരീരത്തിനുവേണ്ടി ചെയ്യുന്ന ആഹാരനിയന്ത്രണങ്ങളൊന്നും ഉപവാസമാകുകയില്ല എന്ന് പറഞ്ഞത് ഈ കാരണം കൊണ്ടാണ്. ഉപവാസത്തിന്റെ ലക്ഷ്യം ആത്മലോകത്ത് വസിക്കലാണ്. സ്വർഗരാജ്യമെന്നും ദൈവരാജ്യമെന്നും ഒക്കെ പറയുന്നത് ഈ ആത്മലോകത്തെ തന്നെയാണ്. മനുഷ്യന്റെ ഉള്ളിന്റെയുള്ളിലെ ആത്മാവിലേക്ക് മനസിനെ എത്തിക്കാൻ സഹായിക്കുന്നതാണ് ആഹാര നിയന്ത്രണം, അല്ലെങ്കിൽ നിരാഹാരം.

ഈ വസ്തുത ശരിയായി മനസിലാകണമെങ്കിൽ കുറേ കാര്യങ്ങളെക്കുറിച്ച് വ്യക്തമായ ഒരറിവുണ്ടായിരിക്കണം ദൈവം ആകാശത്തിൽ എവിടേയോ ഒരു സ്വർഗത്തിൽ ഇരുന്ന് ഈ പ്രപഞ്ചത്തെ സൃഷ്ടിക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്നു എന്ന് കരുതുന്നവർക്ക് ഇത് മനസിലാക്കുക പ്രയാസമാണ്. അതുപോലെ തന്നെക്കുറിച്ച്, തന്റെ മനസ്, ബുദ്ധി ചിത്തം മുതലായവയേക്കുറിച്ചൊക്കെ ഒരു സാമാന്യ അറിവ് വേണ്ടിയിരിക്കുന്നു. ആഹാരത്തിനും മനസിനും തമ്മിൽ വല്ല ബന്ധവുമുണ്ടോ, പലതരത്തിലുള്ള ആഹാരം മനസിനെ എങ്ങനെയൊക്കെ സ്വാധീനിക്കുന്നു?. ഏതു തരത്തിലുള്ള ആഹാരമാണ് ആത്മീയ ജീവിതത്തിന് യോജിച്ചത് തുടങ്ങിയ അറിവുകൾ ആവശ്യമാണ്. ആഹാരനിയന്ത്രണത്തിന്റെ വിവിധ വശങ്ങൾ, അത് എങ്ങനെ ആരംഭിക്കണം, എങ്ങനെ അവസാനിപ്പിക്കണം ഇത്യാതി നിരവധി വിഷയങ്ങൾ ഉപവാസവുമായി ബന്ധപ്പെട്ടു കിടക്കുന്നു.

പ്രാർത്ഥനയുടെ ആന്തരീക വശങ്ങളെങ്ങളെക്കുറിച്ചറിയാതെ ഉപവാസത്തിൽ ആഹാരത്തിനുള്ള പങ്ക് വ്യക്തമാകില്ല. ആഹാരം കഴിക്കാതിരുന്നാൽ പ്രാർത്ഥിക്കാനുള്ള ശേഷി കുറയുകയല്ലേ ചെയ്യുന്നത് എന്നാണ് ചിലർ ചിന്തിക്കുന്നത്. മനസുകൊണ്ട് പ്രാർത്ഥിക്കുന്നതിന് ആഹാരം എന്തിനുപേക്ഷിക്കണം എന്ന് ചിലർ ചിന്തിക്കുന്നത് അജ്ഞതകൊണ്ടാണ്. പ്രാർത്ഥനയുടെ ആന്തരീക വശങ്ങളെക്കുറിച്ചും, മനസിനെക്കു

റിച്ചുമൊക്കെ വേണ്ടത്ര അറിവുണ്ടാക്കാൻ കഴിഞ്ഞാൽ നിരാഹാരത്തിലിരുന്നുകൊണ്ടുള്ള പ്രാർത്ഥനയുടെ മഹത്വം ബോദ്ധ്യമാകും.

ഉപവാസത്തെക്കുറിച്ച് കൂടുതൽ അറിഞ്ഞും അറിയാതേയും ഉപവാസമനുഷ്ഠിക്കാം. അതിന്റെ ഫലം രണ്ടും രണ്ടാണ്. അറിയാതെ അനുഷ്ഠിക്കുന്നതിന്റെ ഫലമല്ല, അറിഞ്ഞനുഷ്ഠിക്കുന്നവർക്ക് ലഭിക്കുന്നത്. ഒരു നല്ല കറിയുണ്ടാക്കണമെങ്കിൽപോലും അതിന്റെ ചേരുവകളെക്കുറിച്ച്, പാകത്തെക്കുറിച്ച് ഒക്കെ നല്ല അറിവുണ്ടായിരിക്കണം. എല്ലാം കൃത്യമായിരുന്നാലും ഉപ്പ് അല്പം കൂടിപ്പോയാൽ കറി ഉപയോഗത്തിന് കൊള്ളുകില്ല. ഭൗതീക വിഷയത്തിൽ വസ്തുത ഇങ്ങനെയെങ്കിൽ ആത്മീയവിഷയത്തിൽ നാം എത്ര കരുതലുള്ളവരായിരിക്കണം?

ഉപവാസം അനുഷ്ഠിക്കുമ്പോൾ അതിന്റെ ഉദ്ദിഷ്ടലക്ഷ്യം പ്രാപിക്കണമെങ്കിൽ ഉപവാസത്തെക്കുറിച്ച് വ്യക്തവും വിശദവുമായ ഒരറിവു കൂടിയേ തീരൂ എന്ന് വ്യക്തമാണ്. അതിലുപരി മനുഷ്യനെക്കുറിച്ച് അവന്റെ ശരീരമനസുകളെക്കുറിച്ചൊക്കെ ഒരു സാമാന്യ അറിവ് ഉണ്ടായിരിക്കുന്നത് നല്ലതാണ്. പലകാലം ഉപവാസം അനുഷ്ഠിക്കുമ്പോൾ അതിന്റെ രഹസ്യം അറിയാനുള്ള ആഗ്രഹം ഉണ്ടാകും, അപ്പോൾ അതിനെക്കുറിച്ച് ചിന്തിക്കും, അന്വേഷിക്കും. അങ്ങനെ അന്വേഷിച്ചു നടക്കുമ്പോൾ അത് വിശദീകരിച്ചു കൊടുക്കാൻ കഴിവുള്ള ഒരാളെ കണ്ടെത്തും. താൻ ഇത്രകാലമായി ഉപവാസം ഇന്ന രീതിയിൽ ഉപവസിക്കുന്നു, അത് ഏതുരീതിയിലാണ് അനുഷ്ഠിക്കേണ്ടത് എന്ന് എനിക്കറിയുകയില്ല, ഞാൻ ഇപ്പോൾ ചെയ്യുന്ന രീതി മതിയോ, അതിൽ എന്തെങ്കിലും മാറ്റപ്പെടുത്തേണ്ടതുണ്ടോ?, ദയവായി പറഞ്ഞ് തരണം എന്നപേക്ഷിക്കുമ്പോൾ, അവനിലെ ജ്ഞാനത്തിനായുള്ള ദാഹം, ആ അഗ്നി പ്രകടമായി ബോദ്ധ്യപ്പെട്ടാൽ അവന് ഉപവാസത്തിന്റെ രഹസ്യങ്ങൾ വിശദീകരിച്ച് കൊടുക്കുന്നു. വിശുദ്ധമായത് നായ്ക്കൾക്ക് കൊടുക്കരുത്, മുത്തുകൾ വാരി പന്നികളുടെ മുൻപിൽ ഇടരുത് എന്ന യേശുക്രിസ്തുവിന്റെ വാക്കുകൾ അനുസരിക്കുന്നവർക്ക് ഇത്തരത്തിലേ പ്രവർത്തിക്കാൻ കഴിയൂ. അതനുസരിക്കാത്തവർക്ക് അതിന്റെ തിക്തമായ ഫലം അനുഭവിക്കേണ്ടി വരും എന്ന് യേശുക്രിസ്തു പറഞ്ഞത് ഇവിടെ പ്രസക്തമാണ്.

മനസ് എവിടെ നിന്നും ഉണ്ടായി, അതെന്താണ്, അതിന്റെ പ്രവർത്തനം എന്ത്, തുടങ്ങിയവിഷയങ്ങൾ അറിയണം. ശരീരവും മനസും തമ്മിൽ വല്ല ബന്ധവും ഉണ്ടോ, ആഹാരത്തിന് മനസിനെ എങ്ങനെ സ്വാധീനിക്കാൻ കഴിയും, ആത്മാവ് എന്താണ് അത് മനുഷ്യശരീരത്തിൽ, എവിടെ, എങ്ങനെയിരിക്കുന്നു തുടങ്ങിയ കാര്യങ്ങളെക്കുറിച്ച് അറിയണം. അപ്പോൾ മാത്രമേ ഉപവാസത്തിന്റെ ഉള്ളറകളിലേക്ക് പ്രവേശിച്ച് അതിനെ വിശദീകരിക്കാൻ കഴിയൂ. ഇതൊന്നുമറിഞ്ഞില്ലെങ്കിലും ഉപവാസമനുഷ്ഠിച്ചാൽ ചില ഫലങ്ങൾ നിശ്ചയമായും ഉണ്ടാകും എന്നുറപ്പാണ്. പക്ഷെ ആത്മാവിനോട് കൂടെ വസിക്കുക, ദൈവത്തോട് കൂടെ വസിക്കുക എന്ന് പരമലക്ഷ്യത്തിലെത്തിച്ചേരാനാണ് അറിവുകൾ സഹായിക്കുന്നത്, വേണ്ടിയിരിക്കുന്നത്.

ഉപവാസത്തിന്റെ ഫലമായി ലൗകീകനേട്ടങ്ങളും, സ്വർഗീയനേട്ടങ്ങളും ഉണ്ടാക്കാമെന്ന ഉപദേശങ്ങളും, ഉപവാസത്തിന്റെ വ്യക്തമായ വിധികളും ഭാരതീയ ദർശനങ്ങളിൽ നമുക്ക് കണ്ടെത്താം. അവയിൽ ചുരുക്കം ചിലത് താഴെ ചേർക്കുന്നു.

ഉപവാസം എല്ലാ ജാതികളിലും ഉള്ള പ്രമുഖ വ്രതമാണ്. ഉയർന്നവർക്ക് മൂന്ന് ദിവസം വരെ ഉപവസിക്കാനാണ് വിധി. മറ്റുള്ളവർക്ക് ഒരു ദിവസം. പ്രത്യേകസന്ദർഭങ്ങളിൽ അത് രണ്ടാകാം. പഞ്ചമി, ഷഷ്ഠി, വെളുത്ത വാവ് എന്നീ ദിവസങ്ങളിൽ ഉപവസിച്ചാൽ ജിതാത്മാവും ജിതേന്ദ്രിയനും, ക്ഷമയുള്ളവനും ആകും എന്ന് ഭാരതീയ ദർശങ്ങൾ പറയുന്നു. അവൻ സന്താനമില്ലാത്തവനായി ഭവിക്കുകയില്ല. അതുപോലെ ദാരിദ്യദുഃഖവും അവനനുഭവിക്കേണ്ടി വരില്ല.

കൃഷ്ണപക്ഷത്തിൽ അഷ്ടമിയിലും, ചതുർദ്ദശിയിലും ഉപവാസം അനുഷ്ഠിച്ചാൽ രോഗമില്ലാത്തവനായി, വീര്യവാനായി ഭവിക്കും. മാർഗശീർഷമാസത്തിൽ ഉപവസിച്ചാൽ ധനധാന്യങ്ങൾ വർദ്ധിക്കും, രോഗപാപങ്ങളിൽ നിന്നും മുക്തമാകും. പൗഷ്യമാസത്തിൽ ഉപവസിക്കുന്നവന് യശസ് ലഭിക്കും. മാഘമാസം മുഴുവൻ ഉപവസിച്ചാൽ ശ്രേഷ്ഠജ്ഞാനിയായി ഭവിക്കും. ഫാൽഗുന മാസത്തിൽ ഉപവസിച്ചാൽ സ്ത്രീകൾക്ക് പ്രിയപ്പെട്ടവനായിത്തീരും. ചൈത്രമാസം മുഴുവൻ ഉപവസിച്ചാൽ ഉയർന്ന കുലത്തിൽ ജനിക്കും. വൈശാഖമാസത്തിൽ ഉപവസിച്ചാൽ ജിതേന്ദ്രിയനും ശ്രേഷ്ഠനുമായിത്തീരും. ജേഷ്ഠമൂലമാസത്തിൽ ഉപവസിച്ചാൽ സ്ത്രീയായലും പുരുഷനായാലും ഐശ്വര്യം സിദ്ധിക്കും. ആഷാഢ മാസം മുഴുവൻ ഒരിക്കൽ മാത്രം ഭക്ഷിച്ച് ഉപവസിച്ചാൽ ധനധാന്യങ്ങൾ വർദ്ധിക്കുകയും, സന്താനസുഖമുള്ളവരായിത്തീരുകയും ചെയ്യും. ശ്രാവണമാസത്തിൽ ഉപവസിച്ചാൽ കീർത്തിമാനായിത്തീരും. പ്രോഷ്ഠപദ മാസം മുഴുവൻ ഒരിക്കൽ മാത്രം ഭക്ഷിച്ച് ഉപവസിച്ചാൽ പശുക്കളും ഐശ്വര്യങ്ങളും ധാരാളം ഉണ്ടാകും. കാർത്തികമാസം മുഴുവൻ ഒരിക്കൽ ഉണ്ട് ഉപവസിച്ചാൽ അവൻ ബഹുഭാര്യനും, ശൂരനും കീർത്തിമാനും ആയിത്തീരും.

എല്ലാ മാസവും രാത്രിമാത്രം ഭക്ഷിച്ച് പന്ത്രണ്ട് വർഷം ജീവിച്ചാൽ ദുഃഖമോ, ശത്രുക്കളോ ഇല്ലാത്ത ഗണാധീശനായിത്തീരും.

കാലത്തും വൈകിട്ടും മാത്രം ഭക്ഷണം കഴിക്കുക ഇടക്കൊന്നും കഴിക്കാതിരിക്കുക, അഹിംസാനിരതനയിരിക്കുകയും തനിക്ക് വിധിച്ചിട്ടുള്ള മറ്റു കർമ്മങ്ങൾ കൃത്യമായി നിർവ്വഹിക്കുകയും ചെയ്താൽ ഒരു നൂറ്റാണ്ടുകൊണ്ട് അവൻ സിദ്ധനായിത്തീരും. ഒരു ഗ്രഹസ്ഥന് വിധിച്ചിട്ടുള്ള ഉപവാസമാണിത്. പഞ്ചമാഹായജ്ഞങ്ങൾ ചെയ്യുന്ന ഗ്രഹസ്ഥനും ഭാര്യയും ഓരോ ദിവസവും കാലത്തും വൈകിട്ടും മാത്രമേ മിതമായ രീതിയിൽ ഭക്ഷണം കഴിക്കാവൂ. ഇടക്ക് ഭക്ഷണമൊന്നും കഴിക്കരുത്. ഇങ്ങനെയായാൽ അത് ഉപവാസമായി കണക്കാക്കുന്നു. എന്നാൽ ഒരു സന്യാസിക്ക് ദിവസത്തിൽ ഒരു നേരം അതും കരതല ഭിക്ഷ(രണ്ടുകൈകൾ ചേർത്ത് പിടിച്ചാൽ അതിൽ കൊള്ളുന്ന ആഹാരം)കൊണ്ട് ജീവിച്ചുകൊള്ളണം എന്നാണ്. നിരന്തരമായ ഉപവാസ വിധിയാണിത്.

ദിവസത്തിൽ ഒരു നേരം മാത്രം ഭക്ഷണം കഴിച്ച് കുറേക്കാലം ജീവിച്ച് കഴിയുമ്പോൾ അത് രണ്ട് ദിവസത്തിലൊരിക്കലും, പിന്നീട് മൂന്ന് ദിവസത്തിലൊരിക്കലും ആക്കാം. അങ്ങനെ ക്രമേണ മാസത്തിൽ ഒരിക്കൽ മാത്രം ഭക്ഷണം കഴിച്ച് പത്ത് വർഷമുപവസിച്ചാൽ അവൻ ഉടലോടെ സ്വർഗത്തിലെത്തും.

ഇങ്ങനെ പലവിധത്തിലുള്ള ഉപവാസങ്ങളും അതിന്റെ മഹത്വങ്ങളും വളരെയധികം ഭാരതീയ ദർശനങ്ങളിൽ നമുക്ക് കാണാം.

Abraham_mukkath@yahoo.com